# മരുഭൂമിയിലെ പിച്ചളസർപ്പവും യേശുക്രിസ്തുവും !



മരുഭൂമിയിലെ
പിച്ചളസർപ്പവും
യേശുക്രിസ്തുവും !

**പുസ്തകം വായന**
**വീഡിയോ**

AI ഉപയോഗിച്ചുള്ളത്

*പ്രിയരേ ഈ വീഡിയോയുടെ തമ്പ്നെയിലിൽ കൊടുത്തിട്ടുള്ളത് ലോകാരോഗ്യ സംഘടനയുടെ എംബ്ലത്തിന്റെ ഒരു മാതൃകയാണ്. അതിലുള്ള ചരിത്രത്തെക്കുറിച്ച് നാം പഠിക്കുകയാണെങ്കിൽ ബൈബിളിലെ പഴയനിയമ പുസ്തകത്തിലെ ഒരു സംഭവവുമായി അതിന് ബന്ധമുള്ളതായി നമുക്ക് കാണാം. ആ സംഭവത്തെക്കുറിച്ച് ഈ ലേഖനത്തിൽ വിശദീകരിക്കുന്നുണ്ട്. രക്ഷയ്ക്ക് കാരണമാകുന്ന കൊടിമരത്തിലുള്ള സർപ്പത്തിന്റെ രൂപം പ്രദർശിപ്പിച്ചുകൊണ്ട് രോഗങ്ങളിൽ നിന്ന് മനുഷ്യ വർഗ്ഗത്തിന് രക്ഷ ആഗ്രഹിക്കുന്ന ലോകാരോഗ്യ സംഘടന അത് അടയാളമായി സ്വീകരിച്ചിരിക്കുന്നു. തുടർന്ന് ലേഖനം ശ്രദ്ധയോടെ വായിച്ചു കേൾക്കുക. വിശ്വസ്തതയോടെ എഴുത്തുകാരൻ, നന്ദി.*

## ആമുഖം

ഇത് എന്റെ മൂന്നാമത്തെ പുസ്തകമാണ്. ഈ പുസ്തകത്തിൽ ഞാൻ അവതരിപ്പിക്കുന്നത് വളരെ മുഖ്യമായിട്ടുള്ള ഒരു വിഷയമാണ്. അതായത് കർത്താവ് തന്റെ ശുശ്രൂഷ നടത്തുമ്പോൾ യോഹന്നാൻ അതിനെ രേഖപ്പെടുത്തിയിട്ടുണ്ട് കർത്താവിന്റെ വെളിപ്പെടുത്തലിൽ മരുഭൂമിയിലെ പിച്ചളസർപ്പത്തെക്കുറിച്ചുള്ള ഉപമിക്കൽ നമുക്ക് കാണാം. അതിന്റെ വിശദീകരണങ്ങളാണ് ഈ പുസ്തകം നിങ്ങൾക്ക് നൽകുന്നത്. അത് നിങ്ങൾക്കും ഒരു പുത്തൻ ആത്മികഅനുഭവവും വളർച്ചയും വിശ്വാസത്തിന്റെ സ്ഥിരതയും നൽകുമെന്ന് ഞാൻ ദൈവത്തിൽ പ്രത്യാശിക്കുന്നു. എല്ലാവർക്കും എന്റെ ഹൃദയം നിറഞ്ഞ വന്ദനങ്ങൾ.

*യോഹന്നാൻ അദ്ധ്യായം 3 വാക്യം 34 മോശെ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനെയും ഉയർത്തേണ്ടതാകുന്നു.*
*15 അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ പ്രാപിക്കേണ്ടതിന്നു തന്നേ.*

## മരുഭൂമിയിലെ സർപ്പവും യേശുക്രിസ്തുവും!

**പ്രിയമുള്ളവരെ സത്യവേദപുസ്തകം വെളിപ്പെടുത്തുന്ന മർമ്മങ്ങൾ കൊച്ചുകൊച്ചു പുസ്തകങ്ങളുടെ രൂപത്തിൽ എഴുതി അവതരിപ്പിക്കുന്ന ശൈലിയാണ് ഞാൻ ഇതിൽ സ്വീകരിക്കുന്നത്. അധികമായി, പ്രാസംഗികരുടെ വിഷയങ്ങളിൽ ഉൾപ്പെടാത്ത കാര്യങ്ങളാണ് ഞാൻ ഇവിടെ നിങ്ങളുമായി പങ്കുവെക്കുന്നത്. ഇത് എന്റെ മൂന്നാമത്തെ പുസ്തകമാണ്. ഒന്നാമത്തെ പുസ്തകം "നിങ്ങൾ സാക്ഷാൽ സ്വതന്ത്രരോ" എന്നുള്ളതായിരുന്നു. രണ്ടാം പുസ്തകം കർമ്മമാർഗവും വിശ്വാസമാർഗവും എന്നുള്ളതായിരുന്നു. എന്നാൽ ഈ മൂന്നാം പുസ്തകം വളരെ പ്രധാനപ്പെട്ട ഒരു വിഷയമാണ് കൈകാര്യം ചെയ്യുന്നത്. കർത്താവ് അവിടുത്തെ സുവിശേഷശുശ്രൂഷ അല്ലെങ്കിൽ പാപ പരിഹാരം അറിയിക്കുമ്പോൾ യോഹന്നാൻ എഴുതിയതിൽ ഇങ്ങനെ നാം വായിക്കുന്നുണ്ട്. മോശെ മരുഭൂമിയിൽ പിച്ചള സർപ്പത്തെ ഉയർത്തിയത് പോലെ മനുഷ്യപുത്രനെയും ഉയർത്തേണ്ടത് ആകുന്നു.**

*യോഹന്നാൻ അദ്ധ്യായം 3 വാക്യം*
*14 മോശെ മരുഭൂമിയിൽ സർപ്പത്തെ ഉയർത്തിയതുപോലെ മനുഷ്യപുത്രനെയും ഉയർത്തേണ്ടതാകുന്നു.വാക്യം*
*15 അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ പ്രാപിക്കേണ്ടതിന്നു തന്നേ.*

**എന്നാൽ ഈ വിഷയത്തിൽ അധികമായ ഒരു വ്യാഖ്യാനം ആരും നൽകിയതായി കാണുന്നില്ല. അതിനെക്കുറിച്ചാണ് ഇവിടെ വ്യക്തമാക്കുന്നത്. അതിലേക്കായി സംഖ്യ പുസ്തകത്തിൽ അതായത്**

**പഴയനിയമത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് നമുക്ക് വായിക്കാം.**

*സംഖ്യാപുസ്തകം അദ്ധ്യായം 21 വാക്യം 8 യഹോവ മോശെയോടു: ഒരു അഗ്നിസർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിന്മേൽ തൂക്കുക; കടിയേല്ക്കുന്നവൻ ആരെങ്കിലും അതിനെ നോക്കിയാൽ ജീവിക്കും എന്നു പറഞ്ഞു.*

*9 അങ്ങനെ മോശെ താമ്രംകൊണ്ടു ഒരു സർപ്പത്തെ ഉണ്ടാക്കി കൊടിമരത്തിന്മേൽ തൂക്കി; പിന്നെ സർപ്പം ആരെയെങ്കിലും കടിച്ചിട്ടു അവൻ താമ്രസർപ്പത്തെ നോക്കിയാൽ ജീവിക്കും*.

**അതിങ്ങനെയാണ്, ആ സംഭവം വിവരിക്കുന്നതനുസരിച്ച് ദൈവം അയച്ച സർപ്പത്തിന്റെ കടിയേറ്റ് മരിക്കുന്നവർക്കുള്ള രക്ഷയ്ക്കുള്ള ഒരു മാർഗ്ഗമാണ്. ഈ കാര്യത്തെയാണ് യേശുക്രിസ്തു എടുത്ത് പ്രതിപാദിക്കുന്നത്. ഇവിടെ കൊടിമരത്തിൽ ഉയർത്തിയ സർപ്പവും യേശുക്രിസ്തുവും എപ്രകാരം ബന്ധപ്പെട്ടിരിക്കുന്നു എന്ന് നാം മനസ്സിലാക്കേണ്ടതുണ്ട്. സർപ്പത്തെ അയച്ചതും മരണം വരുത്തുന്നതും ദൈവം തന്നെയാണ്. എന്നാൽ അവർക്ക് രക്ഷയ്ക്കുള്ള മാർഗം ഒരുക്കുന്നതും ദൈവം തന്നെയാണ് അതായത് കൊല്ലുന്നവൻ തന്നെ ജീവിപ്പിക്കുന്നു. മറ്റൊരു വിധത്തിൽ മുറിവുണ്ടാക്കുന്നവൻ തന്നെ മുറിവു കെട്ടുന്നതും നമുക്ക് കാണാം. ഇവിടെ രക്ഷ നൽകുന്ന അതായത് പുതിയ നിയമത്തിൽ പാപങ്ങളിൽ നിന്ന് രക്ഷ നൽകുന്ന യേശുക്രിസ്തു തന്നെ ഒരു കൊടിടിമരത്തിൽ തൂക്കിയ സർപ്പമായി തന്നെത്തന്നെ ഉപമിക്കുന്നത് എന്തുകൊണ്ട്?**

**ഇവിടെ നാം പഠിക്കുമ്പോൾ, മരുഭൂമിയിൽ ദൈവം അയച്ച സർപ്പം ഉണ്ടാക്കിയ മരണത്തിൽ നിന്ന് രക്ഷ നൽകുന്നതും ദൈവം തന്നെയാണ്. അതിൽ നിന്നും പാപത്തിൽ അടച്ചവൻ ആരാണ്? അവൻ തന്നെയാണ് രക്ഷ നൽകുന്നത് എന്നും നമുക്ക് കാണാം. അങ്ങനെയെങ്കിൽ മനുഷ്യനെ പാപത്തിൻ**

**കീഴിൽ അടച്ചു കളഞ്ഞത് ആരാണ്? പാപത്തിനുള്ള ശിക്ഷ ഏറ്റെടുക്കുന്നതും ആരാണ്? സങ്കീർത്തനങ്ങളിൽ ഇങ്ങനെയാണ് രേഖപ്പെടുത്തിയിട്ടുള്ളത്** *9 വാക്യം 16 യഹോവ തന്നെത്താൻ വെളിപ്പെടുത്തി ന്യായവിധി നടത്തിയിരിക്കുന്നു; ദുഷ്ടൻ സ്വന്തകൈകളുടെ പ്രവൃത്തിയിൽ കുടുങ്ങിയിരിക്കുന്നു. തന്ത്രിനാദം. സേലാ.*

*പുതിയനിയമം. ഗലാത്യർ അദ്ധ്യായം 3 വാക്യം 22 എങ്കിലും വിശ്വസിക്കുന്നവർക്കു വാഗ്ദത്തം യേശുക്രിസ്തുവിലെ വിശ്വാസത്താൽ ലഭിക്കേണ്ടതിന്നു തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴടെച്ചുകളഞ്ഞു*.

**ദൈവം തന്നെത്താൻ വെളിപ്പെടുത്തിക്കൊണ്ട് പാപത്തിനുള്ള ശിക്ഷ നൽകുമ്പോൾ അല്ലെങ്കിൽ ഏൽക്കുമ്പോൾ അത് ദുഷ്ടന്റെ പ്രവർത്തിക്കുള്ള അവസാനം കൽപ്പിക്കൽ ആയിരുന്നു. അതെ, യേശുക്രിസ്തു കുരിശിൽ മരിച്ചത് യഹോവ പ്രദർശിപ്പിച്ച ന്യായവിധിയാണ്. അത് സത്യത്തിന് സാക്ഷ്യമാണ്. ആ ന്യായവിധിയിൽ ശിക്ഷിക്കപ്പെടുന്നത് പാപമാണ്. പാപത്തിന് അന്ത്യം വരുത്തുന്നതാണ് കുരിശിൽ കാണാൻ കഴിയുന്നത്. പാപം അറിയാത്തവനെ പാപമാക്കിക്കൊണ്ട് പാപത്തിനുള്ള ശിക്ഷ ക്രിസ്തുവിന്റെ ശരീരത്തിൽ നൽകുന്നതിലൂടെ പിശാച് തന്റെ പ്രവർത്തികളോടുകൂടി അടക്കപ്പെടുന്നതായി നമുക്ക് മനസ്സിലാക്കാം.**

*2 കൊരിന്ത്യർ അദ്ധ്യായം 5 വാക്യം 21 പാപം അറിയാത്തവനെ, നാം അവനിൽ ദൈവത്തിന്റെ നീതി ആകേണ്ടതിന്നു, അവൻ നമുക്കു വേണ്ടി പാപം ആക്കി.*

**അതെ, പാപത്തിനുള്ള ശിക്ഷയാണ് യേശുക്രിസ്തു തന്റെ ശരീരത്തിൽ ഏറ്റത്. വിശ്വസിക്കുന്നവർക്ക് വാഗ്ദത്തം യേശുക്രിസ്തുവിങ്കലെ വിശ്വാസത്താൽ**

**ലഭിക്കേണ്ടതിന് തിരുവെഴുത്ത് അല്ലെങ്കിൽ ദൈവം എല്ലാവരെയും പാപത്തിൻ കീഴിൽ അടച്ചതിന്റെ ലക്ഷ്യം അവനിൽ നോക്കിക്കൊണ്ട് പാപത്തിൽ അടയ്ക്കപ്പെട്ട മനുഷ്യൻ രക്ഷ പ്രാപിക്കണം എന്നുള്ളതായിരുന്നു. ദൈവത്തിന്റെ ആലോചന മനുഷ്യബുദ്ധിക്ക് യോജിക്കുന്ന വിധത്തിൽ അല്ല എന്ന് യെശയ്യാവ് രേഖപ്പെടുത്തിയിട്ടുണ്ട്. മാത്രവുമല്ല,** യെശയ്യാവ് **പറയുമ്പോൾ അവിടുന്ന് ആലോചനയിൽ അതിശയം ഉള്ളവനാണെന്നും രേഖപ്പെടുത്തുന്നുണ്ട്.**

***യെശയ്യാവ് അദ്ധ്യായം 28 വാക്യം 29 അതും സൈന്യങ്ങളുടെ യഹോവയിങ്കൽനിന്നു വരുന്നു; അവൻ ആലോചനയിൽ അതിശയവും ജ്ഞാനത്തിൽ ഉൽകൃഷ്ടതയും ഉള്ളവനാകുന്നു.***

**അതായത് ലോകപ്രകാരം ഉള്ള ഒരു ചൊല്ല് നാം പറയുകയാണെങ്കിൽ വിടക്കാക്കി തനിക്കാക്കുക എന്നുള്ള ഒരു പ്രവർത്തി മനുഷ്യരക്ഷയിൽ നമുക്ക് കാണാം.**

**ദൈവത്തിന് മനുഷ്യനെ പൂർണ്ണതയോട് കൂടി സൃഷ്ടിച്ചുകൊണ്ട് പരിശുദ്ധാത്മാവിനെ നൽകിക്കൊണ്ട് അവനെ വിശുദ്ധനായി ജീവിപ്പിക്കുവാൻ കഴിയുന്നവനാണ്.**

*മത്തായിഅദ്ധ്യായം 3 വാക്യം 9 ഈ കല്ലുകളിൽ നിന്നു അബ്രാഹാമിന്നു മക്കളെ ഉളവാക്കുവാൻ ദൈവത്തിന്നു കഴിയും എന്നു ഞാൻ നിങ്ങളോടു പറയുന്നു.*

**എന്നാൽ അപ്രകാരം ചെയ്യാതെതന്നെ ആദിയിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ പാപത്തിന്റെ കരങ്ങളിൽ ഏൽപ്പിക്കപ്പെടുന്നു. അപ്പോസ്തോലൻ പൗലോസ് പറയുന്നതനുസരിച്ച് പാപത്തിന് ദാസനായി വിൽക്കപ്പെട്ടവൻ വീണ്ടെടുക്കപ്പെടുന്നു.**

*റോമർ അദ്ധ്യായം 7 വാക്യം 14 ഞാനോ ജഡമയൻ, പാപത്തിന്നു ദാസനായി വിൽക്കപ്പെട്ടവൻ തന്നേ.*

**അതും കുരിശിലെ മരണത്തിൽ നോക്കിക്കൊണ്ട് തന്നെയും അവനോടൊപ്പം മരണത്തിൽ പങ്കാളിയാകുന്നതു കണ്ടുകൊണ്ടും ആകുന്നു.**

*യോഹന്നാൻ അദ്ധ്യായം 6 വാക്യം 40 പുത്രനെ നോക്കിക്കൊണ്ടു അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ ഉണ്ടാകേണമെന്നാകുന്നു എന്റെ പിതാവിന്റെ ഇഷ്ടം; ഞാൻ അവനെ ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേല്പിക്കും.*

**അങ്ങനെ പാപിയായ മനുഷ്യൻ ക്രിസ്തുവിനോടൊപ്പം ഒരു മരണം അനുഭവിച്ചു ക്രിസ്തുവും മനുഷ്യനും ഒരുമിച്ച് ഉയർത്തെഴുന്നേറ്റു ദൈവത്തിനു വേണ്ടി പുതു മനുഷ്യത്വത്തിൽ ജീവിക്കുന്നു.**

*റോമർ അദ്ധ്യായം 6 വാക്യം 10 അവൻ മരിച്ചതു പാപസംബന്ധമായി ഒരിക്കലായിട്ടു മരിച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തിന്നു ജീവിക്കുന്നു.*
*11 അവ്വണ്ണം നിങ്ങളും പാപ സംബന്ധമായി മരിച്ചവർ എന്നും ക്രിസ്തുയേശുവിൽ ദൈവത്തിന്നു ജീവിക്കുന്നവർ എന്നും നിങ്ങളെത്തന്നേ എണ്ണുവിൻ.*

**ഇതാണ് ദൈവത്തിന്റെ മനോഹരമായ ആലോചന.ഈ ആലോചനയെക്കുറിച്ച് സങ്കീർത്തനക്കാരൻ രേഖപ്പെടുത്തുന്നത് വളരെ മനോഹരമായാണ്.**

*സങ്കീർത്തനങ്ങൾ 73 വാക്യം 24 നിന്റെ ആലോചനയാൽ നീ എന്നെ നടത്തും; പിന്നെത്തേതിൽ മഹത്വത്തിലേക്കു എന്നെ കൈക്കൊള്ളും.*

**പാപിയായ മനുഷ്യൻ വീണ്ടും ജനനത്തിനുള്ള അല്ലെങ്കിൽ മാനസാന്തരത്തിനുള്ള ആലോചന കേട്ട് അതിൽ വിശ്വസിക്കണം.**

*മർക്കൊസ് അദ്ധ്യായം 1 വാക്യം 15 “കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കുന്നു; മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിപ്പിൻ” എന്നു പറഞ്ഞു.*

**മനുഷ്യർക്ക് അല്ലെങ്കിൽ ജ്ഞാനികൾക്ക് ഭോഷത്വമായ ഈ കാര്യം മനുഷ്യൻ വിശ്വസിക്കുക എന്നുള്ളതാണ് സുവിശേഷ പ്രസംഗത്തിലെ ലക്ഷ്യം. ഇതിനെ ഒരു ഭോഷത്തമായി ചിന്തിക്കുന്ന മനുഷ്യരോട് ദൈവത്തിന്റെ ഭോഷത്വം മനുഷ്യരുടെ ജ്ഞാനത്തെക്കാൾ വലിയതാണെന്നും കുരിശിൽ മരിക്കുന്ന ദൈവപുത്രന്റെ ബലഹീനത മനുഷ്യരേക്കാൾ മനുഷ്യരുടെ ബലത്തേക്കാൾ വലിയതാണെന്നും ദൈവവചനം ഓർമിപ്പിക്കുന്നു.**

*1 കൊരിന്ത്യർ അദ്ധ്യായം 1വാക്യം 21 ദൈവത്തിന്റെ ജ്ഞാനത്തിൽ ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ടു വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭോഷത്വത്താൽ രക്ഷിപ്പാൻ ദൈവത്തിന്നു പ്രസാദം തോന്നി.*
*1 കൊരിന്ത്യർ അദ്ധ്യായം 1വാക്യം 25 ദൈവത്തിന്റെ ഭോഷത്വം മനുഷ്യരെക്കാൾ ജ്ഞാനമേറിയതും ദൈവത്തിന്റെ ബലഹീനത മനുഷ്യരെക്കാൾ ബലമേറിയതും ആകുന്നു.*

**വലിയ വലിയ കാര്യങ്ങൾ ചെയ്തു തങ്ങളുടെ ജ്ഞാനം തെളിയിക്കുന്ന മനുഷ്യർ ഇത്രയും വില കുറഞ്ഞ അതായത് തങ്ങൾക്ക് അംഗീകരിക്കാൻ കഴിയാത്ത വിലകുറഞ്ഞ കുരിശു മരണത്തിൽ വിശ്വസിച്ച് രക്ഷ പ്രാപിക്കണം എന്നുള്ള ദൈവത്തിന്റെ ആലോചന വളരെ മഹത്വമുള്ളതാണ്.**
**മനുഷ്യരുടെ മുമ്പിൽ ഉന്നതമായ എല്ലാ കാര്യങ്ങളും ദൈവത്തിന്റെ മുമ്പിൽ അറപ്പുള്ളതാണ്. എന്നാൽ മനുഷ്യർക്ക് അറപ്പുളവാക്കുന്ന**

**രക്തത്തെയും കുരിശു മരണത്തെയും അംഗീകരിക്കുന്ന ദൈവ ആലോചന ഉന്നതമാണെന്ന് പറയാതെ വയ്യ. പാപമാക്കപ്പെട്ട് കുരിശിൽ മരിക്കുന്നതിലൂടെ പിശാചിന്റെ കർത്തൃത്വം മനുഷ്യരിൽ നിന്ന് വിശ്വസിക്കുന്നവരിൽ ഇല്ലാതായിരിക്കുകയാണ്. അതിനാലാണ് പാപം (പിശാചു) ഇനിമേലിൽ നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ല എന്ന് ദൈവത്തിന്റെ വചനം നമ്മെ അറിയിക്കുന്നത്.**

*റോമർ അദ്ധ്യായം 6 വാക്യം 14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ.*

**കൃപയുടെ കീഴിലേക്ക് കടന്നുവന്ന മനുഷ്യന്റെ വിശ്വാസം പാപകർത്തൃത്വം തന്നിൽ നിന്ന് ഇല്ലാതായിരിക്കുന്നു എന്നാണ്. കാരണം പാപം കർത്തൃത്വം നടത്തുമ്പോൾ ആണ് മനുഷ്യശരീരം പാപം ചെയ്യുന്നത്. അതുകൊണ്ട് മനുഷ്യൻ പാപത്തിന് ഇനി മേലാൽ അടിമയാകാതിരിക്കുവാൻ പാപത്തെ പാപശരീരത്തോട് കൂടി കുരിശിൽ തറച്ച് കൊന്ന് ഇല്ലായ്മ ചെയ്യുന്നു. അപ്രകാരം സംഭവിക്കുന്നത് ക്രിസ്തുവിനോടൊപ്പം ആണ്.**

*റോമർ അദ്ധ്യായം 6 വാക്യം 6, 7 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു.*
*അങ്ങനെ മരിച്ചവൻ പാപത്തിൽ നിന്നു മോചനം പ്രാപിച്ചിരിക്കുന്നു.*

**കാരണം, അവിടുത്തെ മരണം പാപത്തെ നശിപ്പിക്കുന്നതിനുള്ള മാതൃകാ മരണമാണ്. മനുഷ്യൻ എന്ന ആത്മാവിനെ അടിമയാക്കിക്കൊണ്ട് മനുഷ്യ ശരീരത്തിൽ തന്നെ ജീവിക്കുന്ന പാപത്തെ- സാത്താൻ- ക്രിസ്തു മധ്യസ്ഥനായി രണ്ട്**

**അധർമ്മികളുടെ മധ്യത്തിൽ കിടക്കുമ്പോൾ പാപത്തിന്റെ അടിമയായ ദേഹിയെയാണ് വേർപ്പെടുത്തുന്നത്. നല്ല കള്ളൻ രക്ഷിക്കപ്പെടുന്ന ദേഹിയും ചീത്ത കള്ളൻ നശിപ്പിക്കപ്പെടുന്ന പാപവും ആണ്.**

**മരുഭൂമിയിലെ സർപ്പത്തെ നോക്കി രക്ഷ പ്രാപിച്ചതുപോലെ കുരിശിലെ ക്രിസ്തുവിനെ നോക്കി രക്ഷ പ്രാപിക്കുവാൻ പാപത്തിലടച്ച ദൈവം തന്നെ മനുഷ്യന് വഴിയൊരുക്കുന്നു. പുത്രനെ നോക്കിക്കൊണ്ട് രക്ഷ പ്രാപിക്കുന്ന ഒരു മർമ്മമാണ് കർത്താവിന്റെ വാക്കുകളിൽ നമുക്ക് കാണാൻ കഴിയുന്നത്. സത്യത്തിന്റെ സാക്ഷ്യമായ, അതായത് മാറ്റമില്ലാതെ എന്നേക്കും നിലനിൽക്കുന്ന ക്രിസ്തുവിനോടൊപ്പം സംഭവിക്കുന്ന മരണത്തിലുള്ള വിശ്വാസത്താൽ ജീവിക്കുവാൻ പൗലോസ് വിശ്വാസികളെ ഉത്സാഹിപ്പിച്ചു.**

*ഗലാത്യർ അദ്ധ്യായം 2 വാക്യം 19, 20 ഞാൻ ദൈവത്തിന്നായി ജീവിക്കേണ്ടതിന്നു ന്യായപ്രമാണത്താൽ ന്യായപ്രമാണ സംബന്ധമായി മരിച്ചു.*
*ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നതു*

**താൻ നൽകിയ ഉപദേശം താൻ സ്വീകരിച്ച വിശ്വാസമനുസരിച്ച് ജീവിക്കുക എന്നുള്ളതാണ്. റോമർക്ക് എഴുതിയ ലേഖനം ആരംഭിക്കുന്നതും കുരിശു മരണത്തിന്റെ മർമ്മങ്ങൾ വെളിപ്പെടുത്തിക്കൊണ്ട് ആ ലേഖനം അവസാനിപ്പിക്കുന്നതും വിശ്വാസത്തിൽ നിലനിന്നുകൊണ്ട് വിശ്വാസത്തിൽ ജീവിക്കുവാനാണ്.**

*റോമർ 16 വാക്യം 24, [25, 26] പൂർവ്വകാലങ്ങളിൽ
മറഞ്ഞിരുന്നിട്ടു ഇപ്പോൾ വെളിപ്പെട്ടുവന്നതും
നിത്യദൈവത്തിന്റെ നിയോഗപ്രകാരം സകലജാതികൾക്കും
വിശ്വാസത്തിന്റെ അനുസരണത്തിന്നായി പ്രവാചകന്മാരുടെ
എഴുത്തുകളാൽ അറിയിച്ചിരിക്കുന്നതുമായ മർമ്മത്തിന്റെ
വെളിപ്പാടിന്നു അനുസരണമായുള്ള എന്റെ
സുവിശേഷത്തിന്നും യേശുക്രിസ്തുവിനെക്കുറിച്ചുള്ള
പ്രസംഗത്തിന്നും ഒത്തവണ്ണം നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ
കഴിയുന്ന ഏകജ്ഞാനിയായ ദൈവത്തിന്നു
യേശുക്രിസ്തുമുഖാന്തരം എന്നെന്നേക്കും മഹത്വം
ഉണ്ടാകുമാറാകട്ടെ. ആമേൻ.*

**എന്നാൽ ഇക്കാലങ്ങളിൽ വിശ്വാസത്താലുള്ള ഒരു ജീവിതമോ ക്രിസ്തു പ്രദർശിപ്പിച്ച സത്യത്തിന്റെ സാക്ഷ്യമോ പ്രസംഗത്തിന്റെ വിഷയങ്ങൾ അല്ല. നന്മതിന്മകളെക്കുറിച്ചുള്ള തിരിച്ചറിവിൽ നിന്ന് ഒരു ക്രിസ്തീയ ജീവിതം പണിയുവാൻ അധ്യക്ഷന്മാർ തങ്ങളുടെ അണികളെ പഠിപ്പിക്കുന്നു. വിശ്വാസത്താലുള്ള ഒരു ജീവിതത്തിൽ തിന്മ പുറപ്പെടുവിക്കുവാൻ കഴിയാത്ത ഒരു ഉറവിടം ഉണ്ടെന്ന് അവർക്ക് പഠിപ്പിക്കുവാൻ കഴിയുന്നില്ല. പൗലോസ് എഴുതുന്നത് താൻ അന്നുവരെ അനുഭവിച്ചിട്ടില്ലാത്ത ഒരു പുതിയ ജീവിതം അനുഭവിക്കുന്നു എന്നാണ്. അത് ക്രിസ്തുവിലുള്ള വിശ്വാസത്താൽ അത്രേ താൻ ജീവിക്കുന്നു എന്നാണ്. വിശ്വാസത്തിൽ നിലനിൽക്കുവാൻ, സ്ഥിരതയിൽ, ആരോഗ്യത്തിൽ, സമ്പന്നതയിൽ, അതിന്റെ ഫലം പുറപ്പെടുവിക്കുവാൻ പരിശുദ്ധാത്മാവ് ദൈവവചനത്തിലൂടെ മനുഷ്യനെ ഓർമിപ്പിക്കുന്നു. എന്റെ ഈ പുസ്തകം വായിക്കുന്ന ഏവർക്കും ക്രിസ്തുവിന്റെ പാപ പരിഹാര അധികാരത്തെ അംഗീകരിക്കുവാനും ആ വിശ്വാസത്തിൽ**

**നിലനിൽക്കുവാനും ഇടയായി തീരട്ടെ എന്ന് പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു.**

**മരുഭൂമിയിൽ മരണം വരുത്തിയ സർപ്പത്തിന്റെ പ്രതിച്ഛായയെ അല്ലെങ്കിൽ അതിന്റെ ഡമ്മിയെ നോക്കി രക്ഷപ്പെടുന്നത് പോലെ അതേ പാപത്തിന്റെ വിഷമുള്ളുകൊണ്ട് കുത്തി മരണം വരുത്തിയ കുത്തിയവങ്കലേക്ക് നമുക്ക് നോക്കാം.**

*യോഹന്നാൻ അദ്ധ്യായം 19 വാക്യം 37 "അവർ കുത്തിയവങ്കലേക്കു നോക്കും" എന്നു മറ്റൊരു തിരുവെഴുത്തും പറയുന്നു.*

**ദൈവം എല്ലാവരെയും സഹായിച്ച് രക്ഷയിലേക്ക് നയിച്ച് അതിൽ സ്ഥിരതയോടെ നിലനിൽക്കുവാൻ എന്നും തന്റെ പരിശുദ്ധാത്മാവിനെ നൽകി സഹായിക്കട്ടെ. ആമേൻ!!**

***********

# മരുഭൂമിയിലെ
# പിച്ചളസർപ്പവും
# യേശുക്രിസ്തുവും !



മരുഭൂമിയിലെ
പിച്ചളസർപ്പവും
യേശുക്രിസ്തുവും !